# കവിതാപരിചയം

(ഒന്നാം ഭാഗം)




ഗ്രന്ഥകർത്താ

ആനന്ദക്കുറുപ്പ് എം. എ.



*Approved for School Libraries—Vide D. P. I's Order No. L Dis 18286/56/ A 13 dated 24-10-1956*



## വിദ്യോദയപ്രസിദ്ധീകരണം

സ്റ്റാൻഡേർഡ് VIII പുസ്തകം 8

# ജ്ഞാനപ്പാന

ഗ്രന്ഥകർത്താ:

**ആനന്ദക്കുട്ടൻ എം. എ.**

ലെക്ചറർ, യൂണിവേഴ്സിറ്റി കോളേജ്,

തിരുവനന്തപുരം.

**വിദ്യോദയ പ്രസിദ്ധീകരണങ്ങൾ**

തിരുവനന്തപുരം

വില അണ 10] [1956

Printed at the Modern Press, Trivandrum.

# GNANAPPANA

[POEM]



**Anandakkuttan M. A.**



*First Impression June 1956*
*Second Impression December 1956.*



PUBLISHERS
VIDYODAYA PUBLICATIONS
TRIVANDRUM

---

Price As. 10

# വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

## സ്റ്റാൻഡാർഡ് VI

(1) വേലുത്തമ്പിദളവാ — — [വീരചരിതം]
(2) മുടിയനായ പുത്രൻ — — [ലഘുനാടകം]
(3) ചീത — — — [സംഭാഷണഗാനം]
(4) വിമാനത്തിന്റെ കഥ — — [ശാസ്ത്രം]
(5) ധർമ്മരശ്മി — — [ജീവചരിത്രം]

## സ്റ്റാൻഡാർഡ് VII

(1) ശ്രീനാരായണഗുരു — — [ജീവചരിത്രം]
(2) റേഡിയോ — — [ശാസ്ത്രം]
(3) സഹചാരികൾ — — [ഗാനനാടകം]
(4) അവർ ഇന്നും ജീവിക്കുന്നു — [ജീവചരിത്രസമാഹാരം]
(5) നമ്മുടെ ആഘോഷങ്ങൾ — [സാമൂഹ്യചരിത്രം]

## സ്റ്റാൻഡാർഡ് VIII

(1) ആകാശജ്യോതിസ്സുകൾ — [സംഭാഷണപരീക്ഷണങ്ങൾ]
(2) സിനിമാ — — [ശാസ്ത്രം]
(3) ജ്ഞാനപ്പാന — — [ഹിതോപദേശം]
(4) തിലോത്തമ (ഒന്നാം ഭാഗം)
[ഭാരതീയാഖ്യായികാസംഗ്രഹം]
(5) തിലോത്തമ (രണ്ടാം ഭാഗം)
[ഭാരതീയാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് IX

(1) ബാപ്പുജി — — — [ജീവചരിത്രം]
(2) ശരീരമാല്യം — — — [ശരീരശാസ്ത്രം]
(3) ബിന്ദുസാരം — — — [ശ്ലോകസമാഹാരം]
(4) ഇൻഡ്യ മുന്നോട്ട് (ഒന്നാംഭാഗം) — [രാജ്യചരിത്രം]
(5) ഇൻഡ്യ മുന്നോട്ട് (രണ്ടാംഭാഗം) — [രാജ്യചരിത്രം]

## സ്റ്റാൻഡാർഡ് X

(1) ചെങ്കോലും മരവുരിയും — — [നാടകം]
(2) സമ്പൂർണ്ണജീവിതം — — [ജീവചരിത്രം]
(3) ഭാവപ്പെണ്ണം — — [കവിതാസമാഹാരം]
(4) ഇരുളും വെളിച്ചവും (ഒന്നാംഭാഗം)
[പാശ്ചാത്യാഖ്യായികാസംഗ്രഹം]
(5) ഇരുളും വെളിച്ചവും (രണ്ടാംഭാഗം)
[പാശ്ചാത്യാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് XI

(1) മൗലികാവകാശങ്ങൾ — — [രാഷ്ട്രീയകാര്യം]
(2) സീതാപരിത്യാഗം — [കവിതാസംഗ്രഹം]
(3) കൈരളിയുടെ കഥ (ഒന്നാംഭാഗം)
(4) കൈരളിയുടെ കഥ (രണ്ടാംഭാഗം) [സാഹിത്യചരിത്രം]
(5) കൈരളിയുടെ കഥ (മൂന്നാംഭാഗം)

---

# ഈ ഗ്രന്ഥപരമ്പരയെപ്പറ്റി

അപ്പർ പ്രൈമറി സ്കൂളിലെയും സെക്കൻഡറി സ്കൂളിലെയും വിദ്യാർത്ഥികളെ ഉദ്ദേശിച്ചാണ് ഞങ്ങൾ ഈ ഗ്രന്ഥപരമ്പര തയ്യാറാക്കിയിട്ടുള്ളത്. ഓരോ ക്ലാസ്സിലെയും മാതൃഭാഷാധ്യയനത്തിനു നിർദ്ദേശിച്ചിട്ടുള്ള പുസ്തകങ്ങളിൽ കുട്ടികൾ പരിചയിക്കുന്ന പദങ്ങളെയും പ്രയോഗങ്ങളെയും ശൈലികളെയും അവരുടെ മനസ്സിൽ കൂടുതൽ ദൃഢമായി പ്രതിഷ്ഠിക്കുന്നതിനും ബഹുമുഖമായ വിജ്ഞാനം അവർക്ക് നൽകുന്നതിനും ഉപകരിക്കത്തക്കവിധം ഈ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യങ്ങളും പ്രതിപാദനരീതിയും ക്രമപ്പെടുത്തി സംവിധാനം ചെയ്തിട്ടുണ്ട്. ഓരോ ക്ലാസ്സിലും പഠിക്കുന്ന കുട്ടികളുടെ മാനസികവും ഭാഷാവിജ്ഞാനപരവുമായ നിലവാരത്തിനൊപ്പിച്ചാണ് അതാതു ക്ലാസ്സിലേയ്ക്കു് പുസ്തകങ്ങൾ നിർമ്മിച്ചിട്ടുള്ളത്. മുൻക്ലാസ്സുകളിലെ പുസ്തകങ്ങളിലുള്ള പദങ്ങളും രചനാശൈലികളും വേണ്ടിടത്തോളം അടുത്ത ക്ലാസ്സുകളിലെ ഗ്രന്ഥങ്ങളിൽ ആവർത്തിക്കുക, ഓരോ ക്ലാസ്സിലുമുള്ള വിദ്യാർത്ഥികൾക്ക് പുതിയ വാക്കുകളും നൂതനശൈലികളും മനസ്സിലാക്കാൻ അവസരം നൽകുക, മലയാള സാഹിത്യത്തിലെ സുപ്രധാനവും മനോഹരവുമായ കവിതകളോടും അവയുടെ കർത്താക്കന്മാരോടും സമ്പർക്കം പുലർത്താൻ കുട്ടികളെ സഹായിക്കുക, ഗാനനാടകം, ഗദ്യനാടകം, ഒറ്റശ്ലോകം, ഭാഷാഗാനം, ജീവചരിത്രം, ദേശചരിത്രം, നോവൽ, സഞ്ചാരകഥ, ശാസ്ത്രം, സാമാന്യവിജ്ഞാനം തുടങ്ങിയ വിവിധവിഷയങ്ങളിൽ ബാലികാബാലന്മാർക്ക് കൗതുകം ഉളവാക്കുക, എന്നിവയാണ് ഈ ഗ്രന്ഥപരമ്പരയുടെ മുഖ്യലക്ഷ്യങ്ങൾ. ഇക്കാര്യത്തിൽ ഞങ്ങൾ എത്രമാത്രം വിജയിച്ചിട്ടുണ്ടെന്നു നിശ്ചയിക്കേണ്ടതു് ഇന്നാട്ടിലെ അധ്യാപകസുഹൃത്തുക്കളും വിദ്യാഭ്യാസവിചക്ഷണന്മാരുമാണ്.

പ്രസാധകർ 

അംശി ശ്രീധരൻനായർ
എൻ. കൃഷ്ണപിള്ള
വി. ആനന്ദക്കുട്ടൻനായർ

# ജ്ഞാനപ്പാന



ഉത്തര കേരളത്തിൽ വള്ളുവനാട്ട് എന്ന പേരായി ഒരു താലൂക്ക് ഉണ്ട്. ആ താലൂക്കിലുള്ള നെന്മിനി എന്ന അംശത്തിൽ പൂന്താനം എന്ന പേരോടുകൂടിയ ഒരു നമ്പൂതിരിഭവനം ഇന്നും നിലനില്ക്കുന്നു. ആ ഭവനത്തിൽ ഏതാണ്ട് അഞ്ഞൂറു കൊല്ലങ്ങൾക്കുമുമ്പു് ഒരു മഹാകവി ജനിച്ചു. പൂന്താനം നമ്പൂതിരി എന്നാണു് അദ്ദേഹത്തെ പൊതുവേ അറിയുക. അദ്ദേഹം ഒരു ഭക്തനായിരുന്നു. നമ്പൂതിരി വിദ്വാനാണെന്നു പറയാൻ വയ്യ. എന്നാൽ നിഷ്കളങ്കമായ ഭക്തി അദ്ദേഹത്തെ കവിയാക്കിത്തീർത്തു. കവികൾക്കു് അത്യന്താപേക്ഷിതമായ വാസനാബലം നമ്പൂതിരിക്കു് വേണ്ടുവോളമുണ്ടായിരുന്നു. അതുകൊണ്ടു് ഏതു കാര്യവും ലളിതമായും

ഹൃദ്യമായും അവതരിപ്പിക്കുവാൻ നമ്പൂതിരിക്കു കഴിഞ്ഞു. മനുഷ്യജീവിതത്തിൽ ഉണ്ടായ അനുഭവങ്ങൾ വച്ചു കൊണ്ടു് ഈശ്വരമാഹാത്മ്യത്തെ കരളലിയിക്കുന്ന ഭാഷയിൽ പാടിപ്പുകഴ്ത്തിയ കവിയാണു് പൂന്താനം. അദ്ദേഹത്തിൻെറ കൃതികളിൽ ഏററവും പ്രസിദ്ധം ജ്ഞാനപ്പാനയാണു്. അതിൽ നിന്നു് ചില ഭാഗങ്ങളാണു് നാം പഠിക്കാൻ തുടങ്ങുന്നതു്.

പൂന്താനത്തെക്കുറിച്ചു് ചില കഥകൾ പറഞ്ഞു കേട്ടിട്ടുണ്ടു്. അതിൽ കൂടുതലായി അദ്ദേഹത്തെപ്പററി ഒന്നും അറിയാൻ കഴിഞ്ഞിട്ടില്ല.

പൂന്താനം നമ്പൂതിരിയും മേല്പത്തൂർ നാരായണഭട്ടതിരിയും ഒരേ കാലത്തു് ജീവിച്ചിരുന്നു എന്നാണു് കേൾവി. 'നാരായണീയം' എന്ന കൃതിയുടെ കർത്താവാണു് ഭട്ടതിരി. മേല്പത്തൂർ മഹാ പണ്ഡിതനായിരുന്നു. നമ്പൂതിരിയും ഭട്ടതിരിയും ഗുരുവായൂരപ്പനെ ഭജിച്ചു കാലം കഴിച്ചു.

അക്കാലത്തു് മലയാളത്തിൽ കവിത എഴുതുന്നതു് ഒരു കുറവായി കരുതിയിരുന്നു. പൂന്താനം 'സന്താനഗോപാലം' എന്ന ഒരു കൃതിയുണ്ടാക്കി. അതു ഭട്ടതിരിയുടെ അടുക്കൽ കൊണ്ടുചെന്നു. അപ്പോൾ ഭട്ടതിരി പൂന്താനത്തെ പുച്ഛിച്ചു സംസാരിച്ചു. ഇതു കേട്ടു് പൂന്താനം

വ്യസനിച്ചു. വാതരോഗിയായിരുന്ന ഭട്ടതിരിക്കു് രോഗം വർദ്ധിച്ചു. അദ്ദേഹം ഗുരുവായൂരപ്പനെ ഉള്ളഴിഞ്ഞു പ്രാൎത്ഥിച്ചു. ഭഗവാൻ പ്രത്യക്ഷപ്പെട്ടു് ഭട്ടതിരിയോടു് ഇങ്ങനെ പറഞ്ഞു:—മേല്പുത്തൂരിൻെറ വിഭക്തിയെക്കാൾ പൂന്താനത്തിൻെറ ഭക്തിയാണെനിക്കിഷ്ടം. അന്നു മുതൽ ഭട്ടതിരി പൂന്താനത്തെ വേണ്ടുംവണ്ണം ബഹുമാനിച്ചു.

പൂന്താനത്തിനു് കൊതിച്ചു കൊതിച്ചു് ഒരു ഉണ്ണിയുണ്ടായി. ഉണ്ണിയുടെ ചോറൂണടിയന്തിരം കേമമായി കൊണ്ടാടണമെന്നു നിശ്ചയിച്ചു. വളരെപ്പേരെ ക്ഷണിച്ചു. ആളുകളെല്ലാം വന്നു. ചോറൂണിനു സമയമായി. അന്തൎജ്ജനം ഉണ്ണിയെ എടുത്തുകൊണ്ടുവരാൻപോയി. ഉണ്ണി എവിടെ? കിടത്തിയ ദിക്കിൽ കാണാനില്ല. എല്ലാവൎക്കും പരിഭ്രമമായി. വീടാകെ തിരഞ്ഞു. ഉണ്ണി ഒരു തുണിക്കെട്ടിനടിയിൽ കിടക്കുന്നു. ശ്വാസമില്ല. തുണിക്കെട്ടുകൾ മുഖത്തു മൂടിക്കിടന്നതുകൊണ്ടു് വീർപ്പു മുട്ടി മരിച്ചു. നമ്പൂതിരിക്കു ദുഃഖം അടക്കാൻ കഴിഞ്ഞില്ല. അന്നുമുതൽ അദ്ദേഹത്തിനു് എല്ലാററിനോടും വെറുപ്പായി. സുഖവും മമതയും നീൎപ്പോള പോലെ നശിക്കുന്നതാണെന്നു മനസ്സിലായി. ഈശ്വരഭജനം മാത്രമാണു് കൎത്തവ്യം എന്നു തോന്നി. അക്കാലത്തു് എഴുതിയതാണത്രേ ജ്ഞാനപ്പാന.

ജ്ഞാനം—യഥാൎത്ഥമായ അറിവ്—എന്താണെന്നു വിവരിച്ച് പാനമട്ടിൽ എഴുതിയിട്ടുള്ള കൃതിയാണ് ജ്ഞാനപ്പാന.

സുഖത്തിനു വേണ്ടി നാം രാപകൽ ഉഴലുന്നു. മോഹം കൊണ്ടു്, ആയുസ്സു പോകുന്നതറിയാതെ, പാടു പെടുന്നു. എന്നാൽ ഇക്കണ്ടതൊന്നും ശാശ്വതമല്ല. സത്യം ഒന്നേയുള്ളൂ—ഈശ്വരൻ. ജ്ഞാനപ്പാനയുടെ പൊരുൾ മേൽപ്പറഞ്ഞതാണ്. ആരും ഒരിക്കൽ കേട്ടാൽ മറക്കാത്ത ഈരടികളാണ് ജ്ഞാനപ്പാനയിലുള്ളത്.

ജ്ഞാനപ്പാനക്കൂടാതെ സന്താനഗോപാലം പാന, ശ്രീകൃഷ്ണകൎണ്ണാമൃതം മുതലായി വേറെ ചില കൃതികളും പൂന്താനം രചിച്ചിട്ടുണ്ടു്.

# ജ്ഞാനപ്പാന

ഇന്നലെയോളമെന്തെന്നറിഞ്ഞീലാ
ഇനി നാളെയുമെന്തെന്നറിഞ്ഞീലാ. 2

ഇന്നീക്കണ്ട തടിക്കു വിനാശവു-
മിന്നനേരമെന്നേതുമറിഞ്ഞീലാ. 4

---

2 ഇന്നലെവരെ=കഴിഞ്ഞകാലംവരെ. നാളെ=ഭാവിയിൽ. കഴിഞ്ഞതും വരാൻപ്പോകുന്നതും നമുക്ക് അറിഞ്ഞുകൂടാ.

4 ഇന്നു് ഈ കണ്ട തടിക്കു് = ഇന്നു കാണുന്ന ഈ ശരീരത്തിനു്. വിനാശം = അറുതി. ഇന്നു് ജീവനോടേയിരിക്കുന്ന ഈ ശരീരം ഏതു സമയത്തു് നശിക്കുമെന്നു് നമുക്കു് അറിവില്ല. മരണം എപ്പോഴും ഉണ്ടാകുമെന്നറിഞ്ഞില്ല.

കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളെ
കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ; 6

മാളികമുകളേറിയ മന്നന്റെ
തോളിൽ മാറാപ്പുണ്ടാക്കുന്നതും ഭവാൻ; 8

(a) രണ്ടുനാലുദിനംകൊണ്ടൊരുത്തനെ
തണ്ടിലേററി നടത്തുന്നതുംഭവാൻ.

---

6 ഇന്നു ജീവിച്ചിരിക്കുന്നവൻ നാളെ മരണമടയുന്നു. അതു് ഈശ്വരന്റെ വൈഭവമാണു്.

8 മാളികപ്പുറത്തു് സുഖമായിക്കഴിയുന്ന രാജാവിനെ ഇരപ്പാളിയാക്കുന്നതും ഈശ്വരനാണു്. മാറാപ്പു് = തുണികൊണ്ടുണ്ടാക്കിയ സഞ്ചി. ഇതു സാധാരണ തോളിൽ തൂക്കിയിടുന്നു.

8 (a) രണ്ടുനാലു ദിനംകൊണ്ടു് = വളരെ ചുരുങ്ങിയ കാലംകൊണ്ടു്. തണ്ടു് = മനുഷ്യർ ചുമലിലെടുത്തുകൊണ്ടുപോകുന്ന മഞ്ചത്തിലാണു് പ്രഭുക്കന്മാരും പ്രമാണികളും പണ്ടു് സഞ്ചരിച്ചിരുന്നതു്. മഞ്ചലിനോടുചേർന്നു് മുൻപിലും പിൻപിലും നീണ്ടുനിൽക്കുന്ന കമ്പുതന്നെ തണ്ടു്. ഈ തണ്ടു് ആണു് ചുമട്ടുകാർ ചുമലിൽ കൊള്ളിക്കുന്നതു്.

അല്പസമയംകൊണ്ടു് ഒരുവനെ സമ്പന്നനാക്കുന്നതും ഈശ്വരൻതന്നെ.

കണ്ടാലൊട്ടറിയുന്നു ചിലരിതു
കണ്ടാലും തിരിയാ ചിലർക്കേതുമേ. 10

കണ്ടതൊന്നുമേ സത്യമല്ലെന്നതു
മുമ്പേ കണ്ടങ്ങറിയുന്നിതു ചിലർ. 12

* * * *

നീർപ്പോളപോലെയുള്ളോരു ദേഹത്തിൽ
വീർപ്പുമാത്രമുണ്ടിങ്ങനെ കാണുന്നു. 14

---

10 തിരിയാ=മനസ്സിലാവുകയില്ല. ലോകത്തിൽ നടക്കുന്ന ഈ സംഭവങ്ങൾ കണ്ണുള്ളവർ കാണുന്നു. ചിലർക്ക് ഇതൊന്നും കണ്ടാലും മനസ്സിലാവുകയില്ല.

12 ഈ കാണുന്നതൊന്നും സത്യമല്ലെന്നു് ചിലർ കാലേക്കൂട്ടി ഗ്രഹിക്കുന്നു. അവരാണു് ജ്ഞാനികൾ.

14 ജീവിതം ഏതു നിമിഷത്തിലും അവസാനിക്കാവുന്നതാണു് എന്നു് ഇനിയുള്ള നാലു വരികളിൽ പറയുന്നു. വീർപ്പ്-ശ്വാസം. നീർപ്പോള=വെള്ളത്തിലെ കുമിള. വെള്ളത്തിലെ കുമിളപോലെ അടുത്ത നിമിഷത്തിൽ തകരാവുന്ന ഈ ദേഹത്തിൽ ഒരു ശ്വാസം മാത്രമേയുള്ളു.

ഓത്തറിയാതെ പാടുപെടുന്നേരം
നേർത്തുപോകുമതെന്നേ പറയാവൂ.

*　*　*　*

സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചും
നാണംകെട്ടു നടക്കുന്നിതു ചിലർ
മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതികെട്ടു നടക്കുന്നിതു ചിലർ.

*　*　*　*

---

16 ഓത്തറിയാതെ=വേണ്ടതുപോലെ ആലോചിച്ചു മനസ്സിലാക്കാതെ—നേർത്തുപോകും=ചുരുങ്ങിച്ചുരുങ്ങി ഇല്ലാതാകും.

18 സ്ഥാനമാനങ്ങൾ=ബിരുദും പദവിയും. തറവാട്ടിന്റെ അന്തസ്സും മററും പറഞ്ഞു് ആളുകൾ ശണ്ഠകൂട്ടി നാണംകെട്ടു നടക്കുന്നു.

20 മദമത്സരം=അഹങ്കാരവും മത്സരവുംകൊണ്ടു് (ഞാൻ ഞാൻ എന്ന ഭാവംകൊണ്ടു്) മററുള്ളവരോടു് തൻെറ കേമത്തംകാട്ടാൻ വെമ്പലുമുണ്ടു്. ഈ വിചാരംകൊണ്ടു് ചിലർ ബുദ്ധികെട്ടു്—വകതിരിവില്ലാതെ—നടക്കുന്നു.

കോലകങ്ങളിൽ സേവകരായിട്ടു
കോലം കെട്ടി നടക്കുന്നിതു ചിലർ. 22

ശാന്തി ചെയ്തു പുലത്തുവാനായിട്ടു
സന്ധ്യയോളം നടക്കുന്നിതു ചിലർ. 24

അമ്മയ്ക്കും പുനരച്ഛനും ഭാര്യയ്ക്കും
ഉണ്മാൻ പോലും കൊടുക്കുന്നില്ല ചിലർ. 26

---

22 കോലകം=കോവിലകം എന്നതിന്റെ ചുരുങ്ങിയ രൂപം. കൊട്ടാരം എന്നർത്ഥം. കോലംകെട്ടി-വേഷംകെട്ടി—അഭിനയിച്ചു്. സേവകന്മാർ=യജമാനന്റെ ഇഷ്ടംപറഞ്ഞു് പററിക്കൂടി നിൽക്കുന്നവർ. ചിലർ ജീവിക്കുവാൻവേണ്ടി കൊട്ടാരങ്ങളിൽ അടുത്തുകൂടി സേവകന്മാരായി അഭിനയിക്കുന്നു.

24 ശാന്തി=അമ്പലത്തിലെ പൂജ എന്നർത്ഥം. അമ്പലത്തിൽ ദേവനെ പൂജിക്കുക എന്ന തൊഴിലിലേർപ്പെട്ടു്. പുലത്തുവാൻ=കുടുംബം രക്ഷിക്കുവാൻ—ചിലർ അന്തിയാവോളം ഉഴലുന്നു.

26 ഉണ്മാൻ=ഉണ്ണുവാൻ. അമ്മയ്ക്കും (പുനഃ=പിന്നെ) അച്ഛനും ഭാര്യയ്ക്കും ആഹാരത്തിനുപോലും വക തരാത്തവരാണു് ചിലർ.

അഗ്നിസാക്ഷിണിയായൊരു പത്നിയെ
സ്വപ്നത്തിൽപോലും കാണുന്നില്ലാ
ചിലർ. 28

സത്തുക്കൾകണ്ടു ശിക്ഷിച്ചു ചൊല്ലുമ്പോൾ
ശത്രുവേപ്പോലെ ക്രുദ്ധിക്കുന്നു ചിലർ. 28 (a)

---

28 അഗ്നിസാക്ഷിണി=അഗ്നിയെ സാക്ഷിയാക്കിയാണു് ബ്രാഹ്മണർ വിവാഹം കഴിക്കുന്നതു്. അങ്ങനെ അഗ്നിയെ സാക്ഷിയാക്കി വിവാഹം കഴിച്ചവൾ. അഗ്നി=തീയ്. പത്നിയെ സ്വപ്നത്തിൽ പോലും കാണാറില്ല.

28 (a) സത്തുക്കൾ=സജ്ജനങ്ങൾ—നല്ല ആളുകൾ. ശിക്ഷിച്ചു ചൊല്ലുക=ശാസിച്ചു പറയുക. ക്രുദ്ധിക്കുന്നു=കോപിക്കുന്നു. (ക്രോധം എന്ന വാക്കിന്റെ ക്രിയാരൂപം) നല്ലയാളുകൾ അവരെ (ഭാര്യയെ സ്വപ്നത്തിൽപോലും കാണാത്തവരെ) ശാസിക്കുമ്പോൾ അവർ ശത്രുവിനെപോലെ കോപിക്കുന്നു.

വന്ദിതന്മാരെക്കാണുന്ന നേരത്തു
നിന്ദിച്ചത്രേ പറയുന്നിതു ചിലർ. 30

കാൺകനമ്മുടെ സംസാരംകൊണ്ടത്രേ
വിശ്വമീവണ്ണം നിൽപുവെന്നും ചിലർ. 32

ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചു കുന്തിച്ചു
ബ്രഹ്മാവുമെനിക്കൊവ്വായെന്നും ചിലർ. 34

---

30 വന്ദിതന്മാർ=എല്ലാവരും വന്ദിക്കുന്നവർ. നിന്ദിക്കുക=ദുഷിക്കുക. മറ്റെല്ലാവരും ബഹുമാനിക്കുന്നവരെ കണ്ടാൽ ചിലർ ദുഷിച്ചു പറയുകയാണു് ചെയ്യുന്നതു്.

32 കാൺക=കാണുക; നോക്കു. സംസാരം=ജീവിതം. വിശ്വം=ഇക്കാണായ ലോകം. (ഭൂമിയെപ്പോലെ അനേകം ഗോളങ്ങൾ കൂടിയതാണു് വിശ്വം). "ചരാചരങ്ങൾ ഇപ്രകാരം സ്ഥിതിചെയ്യുന്നതു് ഞാൻ ഇങ്ങനെ ജീവിച്ചിരിക്കുന്നതുകൊണ്ടാണു്" എന്നാണു് ചിലരുടെ ഭാവം.

34 ബ്രാഹ്മണ്യം = ശ്രേഷ്ഠത; ആഢ്യത്വം. കുന്തിച്ചു കുന്തിച്ചു = പൊങ്ങിപ്പൊങ്ങി. (ഇവിടെ അഹങ്കരിച്ചു് എന്നർത്ഥം). ഒവ്വാ=ഒപ്പമാവുകയില്ല; ഒക്കുകയില്ല. (ഇതു് ഒരു പഴയ പദമാണു്. ഇപ്പോൾ അധികമായി ഉപയോഗിക്കാറില്ല). ശ്രേഷ്ഠതനോക്കിയാൽ ബ്രഹ്മാവും തനിക്കു സമനല്ല എന്നു ചിലർ അഹങ്കരിക്കുന്നു.

അത്ഥാശയ്ക്കു വിരുതുവിളിപ്പിപ്പാൻ
അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ. 36

സ്വർണ്ണങ്ങൾ നവരത്നങ്ങളെക്കൊണ്ടും
എണ്ണമില്ലാതെ വിൽക്കുന്നിതു ചിലർ 38

മത്തേഭംകൊണ്ടു കച്ചവടം ചെയ്യും
ഉത്തമ തുരഗങ്ങളതുകൊണ്ടും 40

---

36 അർത്ഥാശ=അർത്ഥത്തിൽ (ധനത്തിൽ) ഉള്ള ആഗ്രഹം. വിരുതുവിളിപ്പിക്കുക=കേൾവി കേൾക്കുക. അഗ്നിഹോത്രാദി = അഗ്നിഹോത്രം ആദിയായവ. അഗ്നിഹോത്രം=അഗ്നിയ്ക്കു കൊടുക്കുന്നബലി. ദ്രവ്യത്തിലുള്ള ആർത്തിയ്ക്കു കേൾവികേൾക്കത്തക്കവണ്ണം ചിലർ അഗ്നിഹോത്രം മുതലായ യാഗം ചെയ്യുന്നു.

38 നവരത്നങ്ങൾ=ഒൻപതു രത്നങ്ങൾ (മുത്ത്, മാണിക്യം, വൈഡൂര്യം, ഗോമേദകം, വജ്റം, പവിഴം, പത്മരാഗം, മരതകം, ഇന്ദ്രനീലം ഇവയാണ് നവരത്നങ്ങൾ)

40 മത്തേഭം=മദയാന. ഇഭം=ആന, തുരഗം=കുതിര. ഉത്തമം=ശ്രേഷ്ഠം.

അത്രയുമല്ല കപ്പൽ വയ്പിച്ചിട്ടും
എത്രനേടുന്നിതത്ഥം ശിവ ശിവ ! 42

വൃത്തിയുംകെട്ട ധൂൎത്തരായെപ്പൊഴും
അൎത്ഥത്തെക്കൊതിച്ചെത്രനശിക്കുന്നു. 44

അത്ഥമെത്ര വളരെയുണ്ടായാലും
തൃപ്തിവാരാ മനസ്സിന്നൊരുകാലം. 46

---

42 കപ്പൽവയ്പിക്കുക=കപ്പൽ ഏൎപ്പെടുത്തുക. (ഇവിടെ കപ്പൽക്കച്ചവടംചെയ്തു് എന്നൎത്ഥം) സ്വൎണ്ണം, രത്നങ്ങൾ, ആന, കുതിര എന്നിവകൊണ്ടു് കച്ചവടം നടത്തുന്നതിനും പുറമേ കപ്പൽ കച്ചവടം നടത്തിയും ആളുകൾ എത്ര പണം സമ്പാദിക്കുന്നു!

44 ധൂൎത്തർ=തോന്ന്യാസക്കാർ. വൃത്തി=ഓരോരുത്തർ ജീവിക്കേണ്ട മുറ. മുറയും മര്യാദയും വിട്ടു് പണത്തിനുവേണ്ടി മനുഷ്യർ എന്തെല്ലാം കാട്ടിക്കൂട്ടി നശിക്കുന്നു!

46 ഒരു കാലം=ഒരിക്കലും. തൃപ്തിവാരാ=തൃപ്തിവരികയില്ല. മേൽപറഞ്ഞമാതിരിയിൽ പണം എത്ര സമ്പാദിച്ചാലും ദ്രവ്യത്തിലുള്ള ആഗ്രഹം ഒരിക്കലും ശമിക്കുകയില്ല.

പത്തു കിട്ടുകിൽ നൂറുമതിയെന്നും
ശതമാകിൽ സഹസ്രംമതിയെന്നും

ആയിരംപണം കൈയിലുണ്ടാകുമ്പോൾ
അയുതമാകിലാശ്ചര്യമെന്നതും

ആശയായുള്ള പാശമിതിങ്കേന്നു
വേർവിടാതെ കരേറുന്നു മേൽക്കുമേൽ

---

48 ശതം=നൂറ് സഹസ്രം=ആയിരം.

50 അയുതം=പതിനായിരം.

52 ആശ=കൊതി, മോഹം. പാശം=കയറ്. ആശയാകുന്ന (മോഹമാകുന്ന) ഈ കയറിൽനിന്നു് വേർവിടാതെ (വിട്ടുപോകാതെ) കരേറുന്നു (കയറുന്നു) മുൻപുപറഞ്ഞ മാതിരിയിൽ ഓരോ തരത്തിലുള്ള ആശയിൽ നിന്നു് മനസ്സ് വേർപെടുന്നില്ല.

സത്തുക്കൾ ചെന്നിരന്നാലായത്ഥത്തിൽ
സ്വല്പമാത്രം കൊടാ ചില ദുഷ്ടന്മാർ. 54

ചത്തുപോംനേരം വസ്ത്രമതുപോലു-
മെത്തിടാ കൊണ്ടുപോവാനൊരുത്തൎക്കും 56

പശ്ചാത്താപമൊരെള്ളോളമില്ലാതെ
വിശ്വാസപാതകത്തെക്കരുതുന്നു. 58

---

54 സ്വല്പമാത്രം = കുറച്ചെങ്കിലും. കൊടാ=കൊടുക്കുകയില്ല. സജ്ജനങ്ങൾചെന്നു് യാചിച്ചാൽ ആ മുതലിൽ അല്പംപോലും ചില ദുഷ്ടന്മാർ കൊടുക്കുകയില്ല.

56 എത്തിടാ = സാധിക്കുകയില്ല. ചത്തുപോംനേരം= ചത്തുപോകുമ്പോൾ. ചത്തുപോകുമ്പോൾ ഉടുത്തിരിക്കുന്ന വസ്ത്രംപോലും ഒരുത്തൎക്കും കൂടെക്കൊണ്ടുപോവാൻ സാധിക്കുകയില്ല.

58 പശ്ചാത്താപം = എന്തെങ്കിലും തെററോ കുററമോ ചെയ്തതിനെക്കുറിച്ചു് പിന്നീടുണ്ടാകുന്ന ദുഃഖം. എള്ളോളം = എള്ളു് വളരെ ചെറിയ ഒരു ധാന്യമാണു്. (അല്പം എന്നൎത്ഥം) വിശ്വാസപാതകം = വിശ്വാസവഞ്ചന.

ചെയ്തതിനെപ്പററി അല്പംപോലും ദുഃഖിക്കാതെ വീണ്ടും വിശ്വാസവഞ്ചന ചെയ്യാൻ നോക്കുന്നു.

വിത്തത്തിലാശ പററുക ഹേതുവായ്
സത്യത്തെ ത്യജിക്കുന്നു ചിലരഹോ! 60

• • • •

വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാനെന്നു നടിക്കുന്നിതു ചിലർ. 62

കുങ്കുമത്തിൻെറ വാസമറിയാതെ
കുങ്കുമം ചുമക്കുംപോലെ ഗർദ്ദഭം. 64

---

60 വിത്തം = ധനം. ത്യജിക്കുന്നു = ഉപേക്ഷിക്കുന്നു. ധനത്തിൽ ആഗ്രഹം ഉണ്ടാവുകകൊണ്ടു് ചിലർ സത്യത്തെ വെടിയുന്നു.

62 വിദ്യ = ജ്ഞാനം. അറിയേണ്ടതു് = സത്യമായിട്ടുള്ളതു്. വിദ്വാൻ = വിദ്യ ലഭിച്ചവൻ. നടിക്കുന്നു = ഭാവിക്കുന്നു. ജ്ഞാനംകൊണ്ടു് ഉണ്മയെന്തെന്നറിയാതെ ചിലർ വിദ്വാന്മാരാണെന്നു് ഭാവിക്കുന്നു. (ഉണ്മ - സത്യം)

64 വാസം=വാസന ഗർദ്ദഭം=കഴുത
"കഴുത കുംകുമം ചുമക്കുന്നതുപോലെ" എന്നൊരു പഴമൊഴിയുണ്ടു്. കുംകുമം ചുമക്കുന്ന കഴുത അതിൻെറ സുഗന്ധം അറിയുന്നില്ല. അതുപോലെ മൂഢന്മാർ ജീവിതത്തിൻെറ ഉണ്മ ഗ്രഹിക്കുന്നില്ല.

കൃഷ്ണ! കൃഷ്ണ! നിരൂപിച്ചു കാണുമ്പോൾ
തൃഷ്ണകൊണ്ടേ ഭ്രമിക്കുന്നിതൊക്കെയും. 66

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടി മണ്ടിക്കരേറുന്നു മോഹവും. 68

വന്നുവോണം കഴിഞ്ഞു വിഷുവെന്നും
വന്നില്ലല്ലോ തിരുവാതിരയെന്നും 70

കുംഭമാസത്തിലാകുന്നു നമ്മുടെ
ജന്മനക്ഷത്രമശ്വതിനാളെന്നും 72

---

66 നിരൂപിച്ചുകാണുമ്പോൾ = ആലോചിച്ചു നോക്കുമ്പോൾ. തൃഷ്ണ=ആഗ്രഹം (മോഹം) ഭ്രമിയ്ക്കുക= ചുററിത്തിരിയുക. അമ്പരക്കുക. തൃഷ്ണകൊണ്ടേ= മോഹംകൊണ്ടുതന്നെ. ആലോചിച്ചുനോക്കുമ്പോൾ ഈ മറിമായത്തിനെല്ലാം കാരണം മോഹമാണെന്നു തീർച്ച.

68 മണ്ടി മണ്ടിക്കരേറുന്നു=ഉയർന്നുയർന്ന് കയറുന്നു. ആയുസ്സ് ഒന്നിനൊന്ന് കുറയുന്നു. 'മോഹമാകട്ടെ അടിയ്ക്കടി ഏറിവരുന്നു.

72 ജന്മനക്ഷത്രം=പിറന്നാൾ.

ശ്രാദ്ധമുണ്ടഛോ വൃശ്ചികമാസത്തിൽ
സദ്യയൊന്നുമെളുതല്ലിനിയെന്നും 74

ഉണ്ണിയുണ്ടായി വേൾപ്പിച്ചതിലൊരു
ഉണ്ണിയുണ്ടായിക്കണ്ടാവൂഞാനെന്നും. 76

ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ
ചത്തുപോകുന്നു പാവം ശിവ ശിവ! 78

കൂടിയല്ലാ പിറക്കുന്നനേരത്തും
കൂടിയല്ലാ മരിക്കുന്നനേരത്തും 80

---

74 ശ്രാദ്ധം=മരിച്ചവൎക്കായി ആണ്ടുതോറും ചെയ്യുന്ന കർമ്മം—ചാത്തം എന്നും പറയും. എളുതല്ല=എളുപ്പമല്ല.

76 വേൾപ്പിച്ചു്=വേളികഴിപ്പിച്ചു്. വിവാഹം കഴിപ്പിച്ചു്. കണ്ടാവൂ=കാണുമാറായെങ്കിൽ:
എനിക്കു ഒരു മകനുണ്ടായി, അവനെ വേളികഴപ്പിച്ചു്, അവനു് ഒരു കുട്ടിയുണ്ടായിക്കണ്ടെങ്കിൽ!

78 ഇത്ഥം=ഇപ്രകാരം. ചിന്തിച്ചിരിക്കവേ=വിചാരിച്ചിരിക്കുമ്പോൾ.

80 കൂടിയല്ലാ=ഒന്നിച്ചല്ല.
പിറക്കുന്നതും മരിക്കുന്നതും ഓരോരുത്തർ ഓരോ സമയത്താണു്.

മദ്ധ്യേയിങ്ങനെ കാണുന്നനേരത്തു
മൽസരിക്കുന്നതെന്തിനു നാം വൃഥാ. 82

---

---

82 മദ്ധ്യേ=നടുവിൽ ജീവിച്ചിരിക്കുമ്പോൾ. വൃഥാ= വെറുതേ.

ഓരോരുത്തർ ഓരോ അവസരത്തിൽ ജനിക്കുന്നു. മററൊരവസരത്തിൽ മരിക്കുന്നു. ഈ രണ്ടു സമയത്തും ആരും ആൎക്കും കൂടെയില്ല. അതുകൊണ്ടു്, ലോകത്തു് ജീവിക്കുന്നകാലത്തു് വെറുതെ തമ്മിൽ തമ്മിൽ കലഹിക്കുന്നതു് എന്തിനാണു്? അതു പാടില്ല.

# ഈ വാക്കുകൾ പ്രത്യേകം ശ്രദ്ധിക്കുക

| | |
|---|---|
| വിനാശം | തുരഗം |
| മാറാപ്പ് | ധൂർത്തർ |
| വീർപ്പ് | വാരാ |
| കോലകം | ശതം |
| സേവകർ | സഹസ്രം |
| കോലംകെട്ടുക | അയുതം |
| ശാന്തി | പാശം |
| അഗ്നിസാക്ഷിണി | കൊടാ |
| വന്ദിതന്മാർ | എത്തിടാ |
| വിശ്വം | പശ്ചാത്താപം |
| സംസാരം | എള്ളോളം |
| ബ്രാഹ്മണ്യം | വിശ്വാസപാതകം |
| കുന്തിച്ച് | വിത്തം |
| ഒവ്വാ | ത്യജിക്കുക |
| അർത്ഥാശ | വാസം |
| വിരുതുവിളിക്കുക | ഗർദ്ദഭം |
| അഗ്നിഹോത്രം | തൃഷ്ണ |
| നവരത്‌നങ്ങൾ | ശ്രാദ്ധം |
| മത്തേഭം | വേൾപ്പിക്കുക |

PRINTED AT THE MODERN PRESS, TRIVANDRUM

# അഭിപ്രായങ്ങൾ

"ബാലഹൃദയങ്ങളിൽ സഹജമായ അത്ഭുതവും ജിജ്ഞാസയും വളർത്തി, അവരുടെ വിജ്ഞാനസംസ്കാരങ്ങളെ വികസിപ്പിച്ചു കൊണ്ടുവരുവാൻ പര്യാപ്തമായ രീതിയിലും ഭാഷയിലും രചിച്ചിട്ടുള്ള ഈ ഗ്രന്ഥങ്ങൾ നമ്മുടെ സാഹിത്യത്തിന്റെ അനർഘമായ സമ്പത്താണ്."

മഹാകവി, ജി. ശങ്കരക്കുറുപ്പ്.

• • • • •

"വളർന്നുവരുന്ന പൗരന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട വിവിധ വിഷയങ്ങളെക്കുറിച്ച് ലളിതവും സുഗമവുമായ ശൈലിയിൽ എഴുതിയിട്ടുള്ള ഈ ഗ്രന്ഥാവലി അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും ഒരുപോലെ അനുഗ്രഹമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."

എൻ. ഗോപാലപിള്ള എം. ഏ.
പ്രിൻസിപ്പൽ, രാജകീയ സംസ്കൃതകോളേജ്,
തിരുവനന്തപുരം.

• • • • •

"ഈ ഗ്രന്ഥങ്ങളുടെ രചനയിൽ, ഓരോ പ്രായത്തിലുമുള്ള വിദ്യാർത്ഥികളുടെ മനോവികാസം, താല്പര്യങ്ങൾ, ഭാഷാസ്വാധീനത മുതലായവയെല്ലാം ഔചിത്യപൂർവ്വം പരിഗണിച്ചിട്ടുണ്ടെന്നു കണ്ടപ്പോൾ എനിക്കു വലിയ സന്തോഷം തോന്നി. ഭാഷയുടെ ശ്രേണീകരണത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള ഉചിതജ്ഞത പ്രശംസാർഹം തന്നെ. ബാലസാഹിത്യഗ്രന്ഥങ്ങൾ രചിക്കുന്ന ഗ്രന്ഥകാരന്മാർ നിങ്ങളെ അനുകരിച്ചെങ്കിൽ!"

എം. രാമകൃഷ്ണൻനായർ എം. ഏ. എൽ. ററി.
മലയാളവകുപ്പദ്ധ്യക്ഷൻ, ട്രെയിനിംഗ് കോളേജ്,
തിരുവനന്തപുരം.